

# നാമറിയേണ്ട
# മന്നത്തുപത്മനാഭൻ

പി. പരമേശ്വരൻ

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# നാമറിയേണ്ട
# മന്നത്തുപത്മനാഭൻ

പി. പരമേശ്വരൻ

കടപ്പാട്:
കേസരി വാരിക
(2014 ഫെബ്രുവരി 7)

digitized by www.sreyas.in

നായർ സർവ്വീസ് സൊസൈറ്റിയുടെ നൂറാം വാർഷികവും ഭാരതകേസരി മന്നത്ത് പത്മനാഭന്റെ 137-ാം ജയന്തിയും ആഘോഷിക്കപ്പെടുന്ന ഈ സന്ദർഭം കേരളത്തിലെ ഹിന്ദുസമുദായത്തെ സംബന്ധിച്ചിടത്തോളം ഗഹനമായ ആത്മപരിശോധനയ്ക്ക് ഉപയുക്തമായ അവസരമാണ്. ഏതാഘോഷാവസരത്തിലും ഏതു സംഘടനയായാലും അങ്ങനെ ചെയ്യേണ്ടതാവശ്യമാണ്. എന്തായിരുന്നു സ്ഥാപനത്തിന്റെ ഉദ്ദേശ്യം? ആ ഉദ്ദേശ്യലബ്ധിക്ക് കൈക്കൊണ്ട മാർഗ്ഗങ്ങൾ എന്തായിരുന്നു? അവ എത്രകണ്ട് സാഫല്യമടഞ്ഞു? ഇനി എങ്ങനെ മുന്നോട്ടുപോകണം? എന്നീ കാര്യങ്ങൾ ഗൗരവബുദ്ധിയോടെ ചിന്തിക്കേണ്ടതും ആവശ്യമെന്നു കണ്ടാൽ യുക്തമായ ദിശാവ്യതിയാനം വരുത്തേണ്ടതുമാണ്. നിഗമനങ്ങൾ തികച്ചും സത്യസന്ധമാണെങ്കിൽ മാത്രമേ ഉദ്ദിഷ്ട ഫലപ്രാപ്തി ഉറപ്പാവൂ.



• മന്നം ആകാശവാണിയിൽ പ്രസംഗിക്കുന്നു

നായർ സർവ്വീസ് സൊസൈറ്റിയെപ്പോലെ സുശക്തവും ഇപ്പോൾ നൂറുവർഷം പിന്നിടുന്നതുമായ ഒരു മഹൽസംഘടന അതിന്റെ ബീജാവാപം ചെയ്ത് വളമിട്ടു വളർത്തി ഒരു വടവൃക്ഷമാക്കിത്തീർത്ത മഹാപുരുഷന്റെ ഉൾക്കാഴ്ചയും തപോനിഷ്ഠയും പ്രയത്നശീലവും വിളിച്ചോതുന്നതാണ്. സാദൃശ്യമില്ലാത്ത ഒരു മഹൽപ്രസ്ഥാനമാണ് നായർ സർവ്വീസ് സൊസൈറ്റി. അത് പിന്നിട്ട പാതകൾ ക്ലേശഭൂയിഷ്ഠങ്ങളായിരുന്നെങ്കിലും അതിന്റെ നേട്ടങ്ങൾ വിസ്മയത്തോടുകൂടി മാത്രമേ നോക്കിക്കാണാനാവൂ. താൽക്കാലികമായ വിക്ഷോഭങ്ങൾ കൊണ്ടോ പ്രകോപനങ്ങൾ കൊണ്ടോ പൊടുന്നനെ രൂപീകരിക്കപ്പെട്ട ഒരു പ്രസ്ഥാനമായിരുന്നില്ല നായർ സർവ്വീസ് സൊസൈറ്റി. ആയിരുന്നെങ്കിൽ അത് എന്നേ നശിച്ചുമണ്ണടിയുമായിരുന്നു. അതിന്റെ ഉദ്ദേശ്യം സ്പഷ്ടവും വളർച്ച ക്രമാനുഗതവും അതിന്റെ പിന്നിലെ സംഘടനാപടുത്വം അതുല്യവുമായിരുന്നു. എൻ.എസ്.എസ്സിന് തുല്യം മറ്റൊരു സംഘടനയില്ല എന്ന അവസ്ഥ കൈവരിക്കാൻ സാധിച്ചത് മന്നത്തു പത്മനാഭന് തുല്യം മറ്റൊരു സംഘാടകനില്ല എന്നതുകൊണ്ടുതന്നെയാണ്. കേരളീയർക്ക് സുപരിചിതനായ മന്നത്തിന്റെ മഹത്വത്തെപ്പറ്റി വിശകലനം ചെയ്ത് വിശദീകരിക്കേണ്ട ആവശ്യമില്ല.

digitized by www.sreyas.in

പലപല പടവുകൾ ചവിട്ടിക്കയറിയാണ് മന്നത്തു പത്മനാഭനും നായർ സർവ്വീസ് സൊസൈറ്റിയും സമാന്തരമായി വളർന്നുവന്നത്. ഇതിന് തെളിവുകൾ തേടി എവിടെയും പരതിനടക്കേണ്ടതില്ല. വിഘടിതമായി, തമ്മിൽതല്ലി, അന്തഃഛിദ്രം മൂലം ദുർബലമായിക്കൊണ്ടിരുന്ന ഒരു സമൂഹത്തിലെ വിഭിന്ന വിഭാഗങ്ങളെ പരസ്പരം യോജിപ്പിച്ച് പ്രബലവും സംഘടിതവുമായ ശക്തിയാക്കി നിർത്തുക എന്ന ദൗത്യം എത്ര സുന്ദരമായി അദ്ദേഹം നിർവഹിച്ചു എന്നു മാത്രം നോക്കിയാൽ മതി. ഒരു പക്ഷെ നൂറ്റാണ്ടുകളായി നിലനിന്നുപോന്ന അനാചാരങ്ങളെ വേരോടെ പിഴുതെറിയുകയും തൽസ്ഥാനത്ത് കാലത്തിന്റെ ഗതി മനസ്സിലാക്കി ആചാരങ്ങളെ ശാസ്ത്രീയമായി പരിഷ്കരിച്ച് അന്ധവിശ്വാസത്തിന്റെയും പരസ്പര വിദ്വേഷത്തിന്റെയും സ്ഥാനത്ത് പുരോഗമനത്തിന്റെയും ആത്മീയ ബന്ധത്തിന്റെയും മാർഗ്ഗത്തിൽ കൊണ്ടുവരിക എന്നതായിരുന്നു മന്നത്തിന്റെ ലക്ഷ്യം. നിരന്തരമായ സത്യാന്വേഷണബുദ്ധിയോടെ അദ്ദേഹം തന്റെ കർമ്മപദ്ധതിക്ക് രൂപം നൽകി. യാഥാർത്ഥ്യങ്ങളെ ധീരതയോടെ മുഖാമുഖം നേരിടുകയും വേണ്ടിവരുമ്പോൾ അതിൽ മാറ്റം വരുത്തുകയും ചെയ്യാനുള്ള ആർജ്ജവം അദ്ദേഹത്തിനുണ്ടായിരുന്നു. ആരൊക്കെ എതിർത്താലും ശരിയുടെ മാർഗ്ഗം പിന്തുടരുവാൻ അദ്ദേഹം ഭയപ്പെട്ടില്ല. അത് അദ്ദേഹത്തിന് എതിരാളികളെ സൃഷ്ടിച്ചിട്ടുണ്ടാവാം. പക്ഷെ ധീരോദാത്തതയോടെ എതിർപ്പുകളെ നേരിടാൻ വേണ്ട കഴിവും ആത്മവിശ്വാസവും അദ്ദേഹത്തിനുണ്ടായിരുന്നു. അതാണദ്ദേഹത്തെ കേവലം അവസരവാദികളും അധികാരമോഹികളും ആയ മറ്റു നേതാക്കന്മാരിൽ നിന്നു തികച്ചും വ്യത്യസ്തനാക്കുന്നത്.

സാമാന്യം വിജയകരമായി വക്കീൽപണി നടത്തിക്കൊണ്ടിരുന്ന മന്നത്ത് പത്മനാഭപിള്ള ബാല്യം മുതല്ക്കേ പൊതുകാര്യപ്രസക്തനായിരുന്നു. നായർ സമുദായത്തിന്റെ അധ:പതനാവസ്ഥ അദ്ദേഹത്തെ ദു:ഖിപ്പിച്ചിരുന്നു. അധ:പതനകാരണം അനൈക്യവും അനാചാരങ്ങളും ആണെ



• **ദിവാൻ രാമസ്വാമി അയ്യരോടൊപ്പം മന്നം**



digitized by www.sreyas.in

ന്ന് മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. അവ എങ്ങനെ പരിഹരിക്കണം എന്നതായിരുന്നു പ്രശ്നം. സമാനമനസ്കരായ മറ്റു പലരുമുണ്ടായിരുന്നു. പക്ഷേ, അന്നത്തെ കാലത്ത് അതീവശ്രമകരമായിരുന്ന ഈ കൃത്യം നിർവ്വഹിക്കാൻ ആരും തന്നെ മുന്നോട്ട് വന്നിരുന്നില്ല. പൂച്ചയ്ക്ക് ആരു മണികെട്ടും എന്ന പഴയ പ്രശ്നം തന്നെ. സംഘടനാപ്രവർത്തനത്തിന് മുഴുവൻ സമയവും ഉപയോഗിച്ച് പ്രവർത്തിക്കാൻ ആരെങ്കിലും മുന്നോട്ട് വരണമെന്ന് ഒരു കൂടിയാലോചനായോഗത്തിൽ ആവശ്യം ഉയർന്നുവന്നു. പക്ഷെ, ആരുമാരും മുന്നോട്ട് വന്നില്ല. ആ സന്ദർഭത്തിലാണ് മന്നം തന്റെ വക്കീൽപ്പണി ഉപേക്ഷിച്ച് പൂർണ്ണസമയവും സമുദായ ഐക്യത്തിന് വേണ്ടി പ്രവർത്തിക്കാൻ തയ്യാറാണെന്ന് പ്രഖ്യാപിച്ചത്.

ഈ പ്രസ്താവന സദസ്യരെ സന്തോഷിപ്പിക്കുന്നതിനു പകരം ബന്ധുശത്രുഭേദം കൂടാതെ എല്ലാവരെയും വ്യസനിപ്പിക്കുകയും പലരെയും സ്തംഭിപ്പിക്കുകയും ചെയ്തു. എന്റെ അഭ്യുദയകാംക്ഷികളായ ലോലചിത്തന്മാരിൽ ചിലർ കരയുകകൂടി ചെയ്തു. ഇത് ഒരു സാഹസകൃത്യമാണെന്ന് സ്നേഹപൂർവ്വം കുറ്റപ്പെടുത്തിയ ചിലരും ആ കൂട്ടത്തിലുണ്ടായിരുന്നു. വളരെ ആലോചനാപൂർവ്വം ചെയ്ത ഒരു കൃത്യമാണെന്നൊന്നും ഞാൻ അഭിമാനിക്കുന്നില്ല. വരേണ്ടതു വന്നു എന്നുള്ളതിൽ കവിഞ്ഞൊന്നും സമാധാനം പറയാനുമില്ല. ഇതു നടന്നത് 1091 ചിങ്ങമാസം 9-ാം തീയതിയായിരുന്നു. അതിൽപിന്നെ ഇതുവരെയും ഞാൻ ഒരുദിവസവും കോടതിയിൽ പോയിട്ടില്ല. സർവ്വീസ് സൊസൈറ്റിക്കു പ്രത്യക്ഷമോ പരോക്ഷമോ ആയി ഗുണമുണ്ടാകുന്ന കാര്യങ്ങളിലല്ലാതെ ഇതുവരെ ഇടപെട്ടിട്ടുമില്ല. (മന്നത്തിന്റെ സമ്പൂർണ്ണ കൃതികൾ, എന്റെ ജീവിതസ്മരണകൾ, പേജ് -51)


• കെ.പി. കേശവമേനോനോടൊപ്പം

അനാചാരങ്ങളെ നിർമ്മാർജ്ജനം ചെയ്യുക എളുപ്പമുള്ള സംഗതിയായിരുന്നില്ല. ഹിന്ദുസമൂഹം മുഴുവൻ അന്ധവിശ്വാസജടിലമായിരുന്ന അന്ധകാരയുഗമായിരുന്നു അന്ന്. നമ്പൂതിരി മുതൽ നായാടി വരെ ഓരോ ജാതിയും സ്വയംമേധാവിത്വം നടിക്കുകയും തൊട്ടുകീഴിലുള്ളവരെ ചവിട്ടിതാഴ്ത്തുകയും ചെയ്തുകൊണ്ടിരുന്നു. നായർസമുദായത്തിന് മേൽ ബ്രാഹ്മണൻ ആധിപത്യം ചെലുത്തുകയും സമുദായത്തിന് അപമാനകരമായ രീതിയിൽ ഇടപെടലുകൾ നടത്തുകയും ചെയ്തുകൊണ്ടിരുന്നു. അതു നാട്ടുനടപ്പായി അംഗീകരിക്കപ്പെട്ടു കൊണ്ടിരുന്നു. അതേസമയം സവർണ്ണരായിരുന്ന നായന്മാർ അവർണ്ണസമുദായങ്ങൾക്ക് മേൽ ക്രൂരമായ നടപടികൾ കൈക്കൊണ്ടിരുന്നു. ഇതേ കഥ താഴെത്തട്ട് വരെ നിലനി



digitized by www.sreyas.in

ന്നിരുന്നു. നായർസമുദായത്തെ ഏകോപിപ്പിക്കുകയും അവരുടെ ഇടയിലെ ദുരാചാരങ്ങളെ അവസാനിപ്പിക്കുകയും ചെയ്യുക വഴി ഇവയ്ക്കെല്ലാം അറുതിവരുത്തണമെന്ന് മന്നം ആഗ്രഹിച്ചു. അതായിരുന്നു പൂർണ്ണസമയമുപയോഗിച്ച് സാമൂഹ്യപ്രവർത്തനത്തിനേർപ്പെടാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

സമുദായസേവനം കേവലം ഒരു സാമൂഹ്യപ്രവർത്തനം മാത്രമാണെന്ന് ഇന്നു പലരും ചിന്തിക്കുന്നതുപോലെ അത്ര ലാഘവബുദ്ധിയോടെ അല്ല മന്നം നോക്കിക്കണ്ടത്. നേരെമറിച്ച് അത് ഈശ്വരീയമായ ഒരു ദൗത്യമായാണ് അദ്ദേഹം ഏറ്റെടുത്തത്. അത് ഒരു പുണ്യമുഹൂർത്തമായി വിശേഷിപ്പിക്കപ്പെടുന്നു. ഭാരതകേസരി മന്നത്തു പത്മനാഭൻ എന്ന അദ്ദേഹത്തിന്റെ ജീവചരിത്രഗ്രന്ഥത്തിൽ പ്രിയപൗത്രി ഡോ. എൻ. സുമതിക്കുട്ടിയമ്മ അതിങ്ങനെ വിവരിച്ചിരിക്കുന്നു: മന്നം തന്റെ ഇംഗിതം ഉടനെ അമ്മയായ പാർവ്വതിയമ്മയെ അറിയിച്ചു. അമ്മ പെട്ടെന്ന് വീടിന്റെ



• മന്നത്ത് പത്മനാഭൻ



• ആർ. ശങ്കർ

പൂമുഖം വൃത്തിയാക്കി അതിന്റെ നടുവിൽ തേച്ചുമിനുക്കി ഏഴുതിരിയിട്ടുകത്തിച്ച നിലവിളക്കു വച്ചു. അതിനുചുറ്റിനും പായവിരിച്ചു. ഒരു ചെറിയ തൂശനിലയിൽ കുറച്ചു പൂവും ഭസ്മവും വച്ച് ഒരുക്കം പൂർത്തിയാക്കി. കേളപ്പൻ നായരും മന്നവും ഉൾപ്പെടെ 14 പേർ വിളക്കിനു ചുറ്റും നിന്ന് ഈശ്വരപ്രാർത്ഥന നടത്തി. സമുദായ ക്ഷേമത്തിനുവേണ്ടി ഞങ്ങൾ ജീവിതകാലം മുഴുവൻ പ്രവർത്തിക്കും എന്ന് മന്നം ചൊല്ലിക്കൊടുത്ത പ്രതിജ്ഞാവാചകം എല്ലാവരും ഏറ്റുചൊല്ലി. ഈ രംഗത്തിനു സാക്ഷിയായി മന്നത്തിന്റെ ഏക മകൾ ലക്ഷ്മിക്കുട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു.



digitized by www.sreyas.in

അങ്ങിനെ കൊല്ലവർഷം 1090 തുലാം 15 ന് (1914 ഒക്ടോബർ 31 ) മന്നത്തിന്റെ സുകൃതിനിയായ മാതാവിന്റെ സാന്നിദ്ധ്യത്തിൽ, അവർ കൊളുത്തിയ വിളക്കിന്റെ കുങ്കുമനിറമണിയിച്ച സന്ധ്യാവേളയിൽ എൻ.എസ്. എസ്. എന്ന മഹാ സംഘടനയുടെ ജാതകർമ്മം നിർവ്വഹിക്കപ്പെട്ടു. (ഭാരതകേസരി മന്നത്തു പത്മനാഭൻ, പേജ്, 58-59)

ഹിന്ദുക്കൾക്കിടയിൽ എന്തു സാമൂഹിക പരിവർത്തനം വരുത്തണമെങ്കിലും അത് ആദ്ധ്യാത്മിക ചൈതന്യത്തെ ഉണർത്തി മാത്രമേ സാധ്യമാകൂ എന്ന് മന്നത്തു പത്മനാഭന് ഉറച്ചവിശ്വാസമുണ്ടായിരുന്നു. എൻ.എസ്.എസ്സ് സ്ഥാപനത്തിന് വർഷങ്ങൾക്ക് മുമ്പുതന്നെ ആരംഭിച്ചിരുന്ന എസ്. എൻ.ഡി.പി യോഗത്തിന്റെ ഉദാഹരണം ആദ്ദേഹത്തിന്റെ മുമ്പിൽ ഉണ്ടായിരുന്നു. ഈഴവസമുദായം അനാചാരങ്ങളെ വലിച്ചെറിഞ്ഞ് കാലോചിതമായ സാമൂഹികപരിഷ്കാരം വരുത്തി സംഘടിതശക്തിയായി മാറിയത് ശ്രീനാരായണഗുരുദേവൻ എന്ന ആദ്ധ്യാത്മികാചാര്യന്റെ സാന്നിദ്ധ്യവും മാർഗ്ഗദർശനവും മൂലമായിരുന്നു എന്ന വസ്തുതയും അദ്ദേഹം തിരിച്ചറിഞ്ഞു. 'എന്റെ ജീവിത സ്മരണകൾ' എന്ന ഗ്രന്ഥത്തിൽ ഈ വസ്തുത അദ്ദേഹം ആദരാതിശയങ്ങളോടെ തുറന്നു പറഞ്ഞിട്ടുണ്ട്.
ഈഴവസമുദായത്തിൽ ഇന്നു കാണുന്ന ആത്മീയപ്രചോദനങ്ങൾക്കെല്ലാം കാരണഭൂതനായ ശ്രീനാരായണഗുരുസ്വാമികൾ ദീർഘദൃഷ്ടിയോടുകൂടി താൻ ജനിച്ച ഈഴവ സമുദായത്തെ സർവ്വതന്ത്രസ്വതന്ത്രമാക്കാനും അവർക്കാവശ്യമുള്ള എല്ലാ കാര്യങ്ങളും അവർതന്നെ ചെയ്യാനും നേരത്തെകൂട്ടി പലതും ചെയ്തുകൊണ്ടിരുന്നു. എന്റെ ചെറുപ്പത്തിൽ അദ്ദേഹത്തെ കേട്ടറിഞ്ഞത് നാണു ആശാൻ എന്ന പേരിലാണ്. അന്ന് അദ്ദേഹത്തെപ്പറ്റി പല അത്ഭുതകഥകളും പലരും പറഞ്ഞുകേട്ടിട്ടുണ്ട്. ഈഴവരുടെ സാമൂഹ്യപരിഷ്ക്കാരങ്ങൾക്കുള്ള പ്രചാരണവും പ്രവൃത്തിയും നടത്തിയത് എസ്.എൻ ഡി.പി. യോഗമാണെങ്കിലും അതിന്റെ നിശ്ശബ്ദ നേതൃത്വം വഹിച്ചത് നാണുഗുരുസ്വാമികളായിരുന്നു. അദ്ദേഹം എസ്. എൻ.ഡി.പി.യോഗങ്ങളിൽ അപൂർവ്വമായേ സംബന്ധിച്ചിരുന്നുള്ളൂ.എങ്കിലും അദ്ദേഹത്തിന് അതുമായുണ്ടായിരുന്ന ബന്ധം അഭേദ്യമായിരുന്നു. ഈഴവ സമുദായ ഐക്യത്തിന്റെ ഭൗതികരൂപമാണ് എസ്. എൻ.ഡി.പി. യോഗമെങ്കിൽ അതിന്റെ ആത്മചൈതന്യമാണ് ശ്രീനാരായണഗുരുദേവൻ. അദ്ദേഹം ദീർഘദൃഷ്ടിയുള്ള വിപ്ലവകാരിയായ ഒരു സാമൂഹ്യപരിഷ്കർത്താവാണെന്നു പറയുന്നതിൽ യാതൊരു തെറ്റുമില്ല. ബ്രാഹ്മണനല്ലാതെ മറ്റാർക്കും കൈകാര്യം ചെയ്യാൻ പാടില്ലെന്ന് ഇന്നും വിശ്വസിക്കുന്ന ക്ഷേത്രപ്രതിഷ്ഠയും ഈശ്വരപൂജയും കൊടിയേറ്റും ഉത്സവകർമ്മങ്ങളും എഴുന്നള്ളിപ്പും തീണ്ടൽനിമിത്തം വഴി നടക്കാൻ അനുവാദമില്ലാത്ത ഈഴവരെക്കൊണ്ട് അക്കാലത്തുചെയ്യിപ്പിച്ച അദ്ദേഹം എത്രവലിയ ഒരു ധീരാത്മാവാണ്, വിപ്ലവകാരിയാണ്. മഹാത്മാവായ സ്വാമികളെ മൂന്നാലു പ്രാവശ്യമേ എനിക്കു നേരിട്ടു കാണാനും സംസാരിക്കാനും സന്ദർഭം കിട്ടിട്ടുള്ളൂ, ജന്മോദ്ദേശം സഫലമാക്കീട്ട് ദിവംഗതനായ അദ്ദേഹം ഈഴവരുടെ മാത്രമല്ല, കേരളീയരുടെ എല്ലാംതന്നെ നിത്യസ്മരണീയനായ ഒരു മഹാപുരുഷനാണ്.

(മന്നത്തിന്റെ സമ്പൂർണ്ണകൃതികൾ, എന്റെ ജീവിതസ്മരണകൾ, പേജ് - 117)



digitized by www.sreyas.in

അക്കാലത്ത് ചങ്ങനാശ്ശേരിയിൽ നിലനിന്നിരുന്ന മറ്റൊരു അവസ്ഥയെയും ആത്മകഥയിൽ വിവരിക്കുന്നുണ്ട്. ക്രൈസ്തവ പ്രാമുഖ്യമുള്ള പ്രദേശമായിരുന്ന ചങ്ങനാശ്ശേരിയിൽ എല്ലാ രംഗങ്ങളും കൈയ്യടക്കി പരസ്യമായി തന്നെ അവർ മേധാവിത്വം സ്ഥാപിച്ചിരുന്നു. ഈ ദുരവസ്ഥ മന്നത്തെ വല്ലാതെ ദുഃഖിപ്പിച്ചു. അതിനെതിരെ തുറന്ന പോരാട്ടത്തിന് മന്നം തയ്യാറായി. സമുദായസൗഹാർദ്ദത്തിന് അദ്ദേഹം എതിരായിരുന്നില്ലെങ്കിലും ആത്മാഭിമാനം പണയം വച്ചുകൊണ്ടുള്ള ഒരു സൗഹൃദവും യഥാർത്ഥസൗഹൃദമല്ലെന്നും അത് അപമാനകരമായ അടിമത്തമാണെന്നും മന്നം വിശ്വസിച്ചു. അങ്ങനെയാണ് ചങ്ങനാശ്ശേരിയിലെ വിജയദശമി ആഘോഷത്തിന്റെ തുടക്കം. ഈ വസ്തുതകൾ മന്നം ജീവിതസ്മരണകളിൽ വ്യക്തമാക്കുന്നുണ്ട്.

"ചങ്ങനാശ്ശേരിയിൽ, ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ തിരുനാളാഘോഷം, ഉദ്യോഗാനുദ്യോഗസ്ഥന്മാർ ചേർന്ന് നടത്തുക പതിവായിരുന്നു. 1904 ലും പതിവനുസരിച്ച് ആഘോഷത്തിനുള്ള ഒരുക്കങ്ങൾ ചങ്ങനാശ്ശരിയിൽ പൂർത്തിയായി. സാധാരണയായി കാലത്തും വൈകിട്ടും രണ്ടു യോഗങ്ങൾ കൂടുന്നതിൽ ഒന്നിൽ ഒരു ഹിന്ദുവും മറ്റേതിൽ ഒരു ക്രിസ്ത്യാനിയും അദ്ധ്യക്ഷന്മാരാകും. അതു മിക്കവാറും കൈനിക്കര കുമാരപിള്ളയും കണ്ടങ്കരികത്തനാരുമായിരിക്കും. അക്കൊല്ലം മൂന്നുയോഗങ്ങൾ കൂടിയതിൽ രാവിലെയും ഉച്ചയ്ക്കും അദ്ധ്യക്ഷന്മാരാക്കിയത് രണ്ടു സാധാരണ കത്തനാരന്മാരെയായിരുന്നു. കൈനിക്കരയെ ഒഴിവാക്കിയത് നായന്മാർക്കു പിടിച്ചില്ലെങ്കിലും മര്യാദയോർത്ത് അവർ സഹിച്ചിരുന്നു. രാത്രിയിൽ കൂടിയ യോഗത്തിലേക്ക് കൈനിക്കരയുടെ പേര് ഒരാൾ നിർദ്ദേശിക്കുകയും മറ്റൊരാൾ പിൻതാങ്ങുകയും ചെയ്തിട്ടും അതു വകവയ്ക്കാതെ കണ്ടങ്കരിക്കത്തനാർ തന്നെ അദ്ധ്യക്ഷനായി. ക്ഷമാശീലനായ കൈനിക്കര അതിൽ നിന്നൊഴിവായി എന്ന് പ്രഖ്യാപിച്ചു. വോട്ടിനിട്ടാൽ അവിടെയും കത്തനാർക്ക് ജയമുണ്ടാകുമെന്നുറപ്പായിരുന്നു. ഏതായാലും മന്നത്തിന് ഇത് തീരെ പിടിച്ചില്ല. ഇവിടുത്തെ ഹിന്ദുക്കളെ അപമാനിക്കുകയും അവരുടെ അവകാശങ്ങൾ പിടിച്ചെടുക്കുകയും ചെയ്ത ഇന്നത്തെ പ്രവൃത്തിക്കു കീഴടങ്ങാൻ ഹിന്ദുക്കൾ തയ്യാറല്ല; മേലാൽ തിരുനാളാഘോഷം ഹിന്ദുക്കൾ പ്രത്യേകം നടത്തും എന്നു പ്രഖ്യാപിച്ചുകൊണ്ട് മന്നം ഹാൾ വിട്ടിറങ്ങി. കൈനിക്കര സഹിതം ഹാളിലുണ്ടായിരുന്ന സകല ഹിന്ദുക്കളും പിന്നാലെ ഇറങ്ങി. അതുകൊണ്ട് നായന്മാരെല്ലാവരും ഒറ്റക്കെട്ടായി നിന്ന് താലൂക്കുനായർ സമാജമുണ്ടാക്കി അതിന്റെ വാർഷികവും തിരുനാളാഘോഷവും വിജയദശമിദിവസം തന്നെ കൊണ്ടാടണമെന്നും തീരുമാനിച്ച് യോഗം പിരിഞ്ഞു. യോഗാംഗങ്ങൾ എല്ലാവരും മന്ദിരത്തിൽ നിന്ന് നേരെ പെരുന്ന സുബ്രഹ്മണ്യസ്വാമി ക്ഷേത്രത്തിൽ ചെന്ന് ദീപാരാധനതൊഴുതുപ്രാർത്ഥിച്ച് അവരവരുടെ വീടുകളിലേക്ക് പോയി.

അന്നത്തെ തീരുമാനമനുസരിച്ച് താലൂക്ക് നായർ സമാജമുണ്ടാക്കി. ഇതാണ് എൻ.എസ്. എസ്സ് താലൂക്കുയൂണിയനായത്. യൂണിയൻ യോഗങ്ങൾ പിന്നീടെന്നും വിജയദശമി ദിവസം തന്നെയാണ് നടക്കുന്നത്. ചങ്ങനാശ്ശേരി നായന്മാരുടെ ഇടയിലുണ്ടായ ഉണർവ്വിനും സംഘടനാബലത്തിനും കാരണം ഈ വിജയദശമി യോഗങ്ങളായിരുന്നു എന്നതിന് സംശ



digitized by www.sreyas.in

യമില്ല. എൻ.എസ്.എസിന്റെ ഉത്ഭവത്തിനുപോലും കാരണമായത് ആദ്യമായുണ്ടായ ഈ താലൂക്ക്നായർ സമാജമാണ്." (ഭാരതകേസരി മന്നത്തു പത്മനാഭൻ, പേജ് 56–57)



ഏതു കാര്യത്തിലായാലും താൻ ചെയ്യാൻ തയ്യാറില്ലാത്ത ഒരു കാര്യവും മന്നം മറ്റുള്ളവരോട് ഉപദേശിച്ചിട്ടില്ല. മറ്റു പല നേതാക്കളെയും പോലെ അദ്ദേഹത്തിന് ഇരട്ടവ്യക്തിത്വമുണ്ടായിരുന്നില്ല. വിചാരിക്കുന്നത് പറയുക, പറയുന്നത് ചെയ്യുക-അതായിരുന്നു അദ്ദേഹത്തിന്റെ സ്വഭാവവൈശിഷ്ട്യം.എടുത്തു പറയേണ്ട ഒരു സംഭവം അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉണ്ടായി. പുലയനടക്കം വിവിധ ജാതികളിൽപ്പെട്ടവരെ ഒരേ പന്തിയിലിരുത്തി വീട്ടിൽ ഭക്ഷണം കൊടുത്തു. വിളമ്പിയത് സ്വന്തം മാതാവ് തന്നെയായിരുന്നു. ഊണിനു ശേഷം എച്ചിലിലയെടുക്കാൻ വേലക്കാരി പോലും തയ്യാറായില്ല. മന്നം സ്വയം അതിന് മുന്നോട്ട് വന്നു. എല്ലാം നോക്കിക്കൊണ്ടു നിന്ന അമ്മ മന്നത്തെ വിലക്കുകയും സ്വയം ആ കൃത്യം നിർവ്വഹിക്കുകയും ചെയ്തു. എല്ലാ നല്ല കാര്യങ്ങളും സ്വന്തം വീട്ടിൽ നിന്നാരംഭിക്കണം എന്ന മഹത്തായ സന്ദേശം പ്രയോഗത്തിൽ വരുത്തിയ ആളായിരുന്നു മന്നത്ത് പത്മനാഭൻ. ജാതിചിന്ത ഹിന്ദുഐക്യത്തിന് തടസ്സമാണെന്ന് ബോധ്യമായപ്പോൾ സ്വന്തം പേരിലെ വാല് മുറിക്കാൻ തയ്യാറായതും മന്നത്ത് പത്മനാഭനായിരുന്നു. അന്ന് അത് എത്ര വിപ്ലവകരമായ നടപടിയായിരുന്നു എന്ന് ഇന്ന് ഊഹിക്കാൻ പോലും പ്രയാസം. പക്ഷെ, ആ സാമൂഹ്യവിപ്ലവത്തിന് തുടക്കം കുറിച്ചത് മന്നമായിരുന്നു. പിന്നാലെ മറ്റ് സമുദായാംഗങ്ങളും ആ പാത പിന്തുടരാൻ തയ്യാറായി എന്ന് നമുക്കറിയാം.



• അഡ്വ. ഗോവിന്ദമേനോൻ

മുമ്പ് സൂചിപ്പിച്ചതുപോലെ എൻ.എസ്.എസ്സിനോടൊപ്പം മന്നം ചവിട്ടിക്കയറിയ പടവുകൾ ഏതൊക്കെയെന്ന് ഏതൊരു ചരിത്രവിദ്യാർത്ഥിക്കും അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം മനസ്സിലാക്കാൻ തക്കവണ്ണം മന്നം തന്റെ ഡയറിക്കുറിപ്പുകളിൽ അക്കമിട്ടുനിരത്തിയിട്ടുണ്ട്. ശ്രദ്ധയോടെ അവ പഠിച്ചാൽ ഒരു കാര്യം പകൽപോലെ വ്യക്തമായി കാണാൻ കഴിയും. മുൻഗണന നൽകി അദ്ദേഹം സംഘടിപ്പിച്ചത് നായർ സമുദായത്തെ ആയിരുന്നു എന്നതിന് സംശയമില്ല. എന്നാൽ അത്രമാത്രമായിരുന്നില്ല അദ്ദേഹത്തിന്റെ



digitized by www.sreyas.in

ലക്ഷ്യം. തുടക്കം മുതൽക്കേ അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നതും പ്രായോഗികമാക്കാൻ ശ്രമിച്ചതും മുഴുവൻ ഹിന്ദുസമുദായത്തിന്റെയും ഐക്യമായിരുന്നു. ഹിന്ദുമഹാസഭയുമായി അദ്ദേഹം അടുത്തബന്ധം പുലർത്തുകയും പെരുന്നയിലെ എൻ.എസ്. എസ് ആസ്ഥാനത്തേക്ക് ജൂബിലി ആഘോഷവേളയിൽ ഹിന്ദുമഹാസഭ പ്രസിഡന്റായിരുന്ന വീര സവർക്കറെ ക്ഷ ണിച്ചുകൊണ്ടുവരികയും ചെങ്കോട്ട മുതൽ ചങ്ങനാശ്ശേരി വരെ വഴിനീളെ അദ്ദേഹത്തിന് സ്വീകരണം നൽകുകയും ചെയ്തതായി 1940 മേയ് 4-ാം ദിവസത്തെ ഡയറിക്കുറിപ്പിൽ മന്നത്തു പത്മനാഭൻ രേഖപ്പെടുത്തിയിട്ടുണ്ട്.( മന്നത്തിന്റെ സമ്പൂർണ്ണകൃതികൾ, ഡയറിക്കുറിപ്പുകൾ, പേജ് 876)

ഹിന്ദുഏകീകരണത്തിനുവേണ്ടി രൂപീകരിക്കപ്പെട്ടിരുന്ന കേരളഹിന്ദുമിഷൻ എന്ന പ്രസ്ഥാനത്തിന്റെ സ്ഥാപകാംഗവും സജീവപ്രവർത്തകനും ഉന്നതനേതാവുമായിരുന്നു മന്നത്തു പത്മനാഭൻ. നായർ സർവ്വീസ് സൊസൈറ്റിയുടെ പ്രവർത്തനം വ്യാപിപ്പിക്കുവാനും വിദ്യാഭ്യാസരംഗത്തും കാർഷികരംഗത്തും വ്യവസായരംഗത്തും ഒക്കെ പുതിയപുതിയ സംരംഭങ്ങൾ ഏറ്റെടുക്കുവാനും നിരന്തരമായി സഞ്ചരിക്കുകയും പ്രവർത്തകരെയും സമ്മേളനങ്ങളെയും അഭിമുഖീകരിക്കുകയും ചെയ്യുക എന്ന ശ്രമകരമായ ജീവിതചര്യകൾക്കിടയിലും ഹിന്ദുമിഷൻ പ്രവർത്തനത്തിന് അദ്ദേഹം സമയം കണ്ടെത്തിയിരുന്നു. അതോടൊപ്പം തന്നെ ഹിന്ദുമതത്തിനും സമുദായത്തിനും എതിരെ, അതിന്റെ അഭിമാനത്തിന് ക്ഷതമേൽപ്പിക്കുന്നവിധത്തിൽ ചിലകോണുകളിൽ നിന്നും ഉയർന്നുവന്ന ഗർഹണീയമായ ശ്രമങ്ങൾക്ക് അദ്ദേഹത്തിനുമാത്രം സഹജമായ ശക്തമായ ഭാഷയിൽ മറുപടിപറയാനും അദ്ദേഹം ശ്രദ്ധചെലുത്തിയിരുന്നു. ചിത്രമെഴുത്ത് വർഗ്ഗീസിന്റെ 'പഞ്ചകല്യാണി' എന്നഗ്രന്ഥത്തിനെ തലനാരിഴ കീറി വിമർശിച്ചുകൊണ്ട് മന്നത്തുപത്മനാഭൻ എഴുതിയ 'പഞ്ചകല്യാണിനിരൂപണം' ഇന്നും മലയാളത്തിലെ വിമർശനസാഹിത്യരംഗത്ത് ഒരു കൊടുമുടിപോലെ ഉയർന്നു നിൽക്കുന്നു. സംഘടിതമതത്തിന്റെ ധിക്കാരത്തെ ഒരു പുസ്തകത്തിലൂടെ വിമർശിക്കുക എന്നതിനപ്പുറം നായർ സമുദായമുൾപ്പെടുന്ന ഹിന്ദുജനതയെ മുഴുവൻ ഒറ്റചരടിൽ കോർത്തിണക്കി ഏതുവെല്ലുവി



• **വിവേകാനന്ദ ശിലാസ്മാരകത്തിൽ രാഷ്ട്രപതി സക്കീർ ഹുസൈൻ സന്ദർശിച്ചപ്പോൾ. സമീപം ഏകനാഥറാനഡെ**



digitized by www.sreyas.in

ളിയേയും നേരിടത്തക്ക ശക്തിയാക്കി മാറ്റുവാനും മന്നം അശ്രാന്തപരിശ്രമം ചെയ്തു. പല അവസരങ്ങളിലും പച്ചയായ ഭാഷയിൽ തന്നെ അദ്ദേഹം ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. കൊല്ലത്ത് തിരുമുല്ലവാരത്തുവച്ച് നടന്ന എൻ.എസ്.എസ്സ് കരയോഗരൂപീകരണ യോഗത്തിൽ ദേഹാസ്വാസ്ഥ്യമുണ്ടായിരുന്നെങ്കിലും അത് വകവെക്കാതെ നേരിട്ട് പങ്കെടുത്ത് അദ്ദേഹം ചെയ്ത പ്രസംഗശകലം ഇത്തരുണത്തിൽ സ്മരണീയമാണ്. ''നമ്മുടെ സംസ്കാരത്തെ എതിർക്കുന്ന ആരായാലും അവരെ ഇരുത്തിപ്പൊറുപ്പിക്കരുത്. നാം ഒരു ചെറുവൃത്തത്തിൽ നിൽക്കാതെ ഒന്നായി സംഘടിക്കണം. ഹിന്ദുക്കൾ നായർ, ഈഴവൻ, ബ്രാഹ്മണൻ, പുലയൻ, പറയൻ എല്ലാവരും ഹിന്ദുവായി ഒന്നായി സംഘടിക്കണം. അങ്ങനെ ഹൈന്ദവസംസ്കാരം ശുദ്ധീകരിക്കാൻ തയ്യാറെടുക്കേണ്ട കാലം കഴിഞ്ഞിരിക്കുകയാണ്. അല്ലെങ്കിൽ സംഘടിച്ചു നിൽക്കുന്ന ശക്തി ഇവിടെ വേറെയുണ്ട്. ക്രിസ്ത്യാനികൾ വിശേഷിച്ചും കത്തോലിക്കർ ഇവിടുത്തെ ഒരു സംഘടിത സമുദായശക്തിയാണ്. എന്നാൽ ഒരു സമുദായത്തിന്റെ സംഘടിതശക്തി മറ്റൊരു സമുദായത്തെ ചൂഷണം ചെയ്യാൻ നാം ഒരിക്കലും അനുവദിക്കുകയില്ല. ആ പ്രവണതയെ നാം അങ്ങേ അറ്റം ചെറുക്കുകതന്നെ ചെയ്യും.''(മന്നത്തിന്റെ സമ്പൂർണ്ണ കൃതികൾ, മന്നത്തിന്റെ പ്രസംഗം, തിരുമുല്ലവാരം - കൊല്ലം, 1962 ഏപ്രിൽ 9, പേജ്- 51)

പക്ഷെ ഈ പറഞ്ഞതിനർത്ഥം മന്നത്തിന്റെ സമീപനം നിഷേധാത്മകമോ വിരോധാത്മകമോ ആയിരുന്നു എന്നല്ല. താൻ പിറന്ന സമുദായത്തെ സംഘടിപ്പിച്ച് ശക്തിപ്പെടുത്തേണ്ടത് തന്റെ ജന്മജാതമായ ദൗത്യമാണെന്ന് ഒരു ഉത്തമപുത്രനെപ്പോലെ അദ്ദേഹം വിശ്വസിച്ചിരുന്നു. രാഷ്ട്രീയസ്വയംസേവകസംഘം എന്ന ദേശീയസംഘടനയ്ക്ക് ബീജാവാപം ചെയ്ത മുഹൂർത്തത്തിൽ അതിന്റെ സ്ഥാപകനായ ഡോ. ഹെഡ്ഗേവാർ ഉച്ചരിച്ച വാക്കുകൾ മന്നത്തു പത്മനാഭന്റെ കാര്യത്തിലും അക്ഷരംപ്രതി ശരിയാണ്. ഡോ. ഹെഡ്ഗേവാർ ഇങ്ങനെ പറഞ്ഞു, "ഭാരതത്തിൽ ഒരൊറ്റ മുസ്ലീമോ ക്രിസ്ത്യാനിയോ ഇല്ലായിരുന്നെങ്കിൽപോലും ഹിന്ദുസമൂഹം അസംഘടിതവും ദുർബലവും ആയികഴിയുകയായിരുന്നെങ്കിൽ മറ്റെല്ലാ വ്യത്യാസങ്ങൾക്കുപരിയായി അവരെ ഒരുമിപ്പിച്ച് ഒരു പ്രബലശക്തിയാക്കി നിർത്തുവാൻ ഞാൻ ഈ പ്രസ്ഥാനം ആരംഭിക്കുമായിരുന്നു". മന്നത്തിന്റെയും സമീപനം ഇതുതന്നെയായിരുന്നു. ഹിന്ദുത്വത്തെ എതിർക്കുന്ന ശക്തികളുടെ നേർക്ക് വിരൽ ചൂണ്ടുവാനും ആവശ്യമുള്ളപ്പോൾ അവയ്ക്കെതിരെ ശക്തമായി പ്രതികരിക്കുവാനും അദ്ദേഹം തയ്യാറായിരുന്നെങ്കിലും ആദ്യവസാനം മനസ്സിനെ നയിച്ചത്, ആദ്യം നായർ സമുദായത്തോടും ഒപ്പം ഹിന്ദുസമുദായത്തോടുമുള്ള അദമ്യമായ സ്നേഹവും ഭക്തിയും ധാർമ്മികബാധ്യതയുമായിരുന്നു. നിഷേധാത്മക ചിന്തകളോ സങ്കുചിത ചിന്തകളോ അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ ഇടയ്ക്കിടെ സ്ഫുരിക്കുന്നുണ്ടെങ്കിൽ തന്നെ അവയെ നാം വിലയിരുത്തേണ്ടത് വിശാലമായ ഈ ചരിത്രപശ്ചാത്തലത്തിൽവേണം. അതുകൊണ്ടുതന്നെയായിരിക്കണം ഹിന്ദുമഹാസഭ, ആർ.എസ്.എസ് മുതലായ അഖിലഭാരതീയ ഹൈന്ദവസംഘടനകളോട് അദ്ദേഹം നിരന്തരം ആത്മബന്ധം പുലർത്തിപ്പോന്നതും.

ചെറുപ്പം മുതൽക്കേ നായർ സമുദായ സംഘടനയെപ്പറ്റി മന്നത്തു പ



digitized by www.sreyas.in

ത്മനാഭൻ ചിന്തിച്ചുകൊണ്ടിരുന്നു. ക്രമേണ അത് ഒരു തീവ്രമായ വികാരമായി മാറി. പക്ഷെ അപ്പോഴെല്ലാം അത് ഹിന്ദുഏകീകരണത്തിലേക്കുള്ള പടിയായിട്ടാണ് അദ്ദേഹം കണക്കാക്കിയത്. സർവ്വന്റ്സ് ഓഫ് ഇന്ത്യ സൊസൈറ്റി എന്ന പേരിനെ മാതൃകയാക്കി നായർ ഭൃത്യജനസംഘം എന്ന പേരിലാണ് സംഘടന ആദ്യം രൂപീകൃതമായത്. പിന്നീട് നായർ സർവ്വീസ് സൊസൈറ്റി എന്നാക്കി മാറ്റി. അതിന്റെ ബഹുമുഖ പ്രവർത്തനങ്ങൾ ഊർജ്ജസ്വലമായി നിർവ്വഹിക്കുമ്പോൾ എല്ലാം മന്നത്തിന്റെ മനസ്സിൽ അന്തർധാരയായിവർത്തിച്ചിരുന്നത് ഹിന്ദുസമുദായത്തിന്റെ ഐക്യംതന്നെയായിരുന്നു എന്നതിന് സംശയമില്ല. അദ്ദേഹത്തിന്റെ ജീവിതത്തിന് ആകമാനം ഒരു രൂപരേഖ ഉണ്ടായിരുന്നു. ഏറെക്കുറെ എല്ലാ ദിവസങ്ങളിലും അന്നന്ന് ചെയ്ത കാര്യങ്ങളെക്കുറിച്ച് അദ്ദേഹം ഡയറിയിൽ വ്യക്തമായി എഴുതിവയ്ക്കുകയും ചെയ്തിരുന്നു. മന്നത്തിന്റെ കർമ്മപരിപാടികളോടൊപ്പം ദിശാബോധവും വ്യക്തമാക്കുന്ന ചൂണ്ടുപലകയായി അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പുകളെ നമുക്ക് കണക്കാക്കാം. 1940 ൽ വീരസവർക്കറെ ക്ഷണിച്ചുകൊണ്ടുവന്ന് ജൂബിലി മഹോത്സവം ആഡംബരപൂർവ്വം നടത്തിയതായും അതേദിവസം തന്നെ ചങ്ങനാശ്ശേരി നഗരസഭയിൽ വച്ച് അദ്ദേഹത്തിന് മംഗളപത്രം സമർപ്പിച്ചതായും (ഡയറിക്കുറിപ്പുകൾ, പേജ്- 876) ഡയറിക്കുറിപ്പ് വ്യക്തമാക്കുന്നു. എല്ലാ ഹിന്ദുക്കളും യോജിച്ച് കൊല്ലത്ത് ഒരു ഹിന്ദുയൂണിയൻ കോളേജ് ഉണ്ടാക്കാനുള്ള ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ട് 1945 ജനുവരി 28ന് മന്നം മലയാളരാജ്യത്തിലും കേരളകൗമുദിയിലും ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു. (ഡയറിക്കുറിപ്പുകൾ പേജ്- 907) 1949 നവംബർ 25 ലെ തീരുമാനമനുസരിച്ച് എൻ.എസ്.എസ്, എസ്.എൻ.ഡി.പി ഡയറക്ടർമാരുടെ സംയുക്ത യോഗം ചങ്ങനാശ്ശേരിയിൽ വച്ചു കൂടുവാനും അതിൽ എല്ലാ ഹിന്ദു വിഭാഗത്തിലുംപെട്ടവരെ ക്ഷണിച്ചുവരുത്തുവാനും തീരുമാനമെടുത്തു. അതിൻപ്രകാരം 1950 ഫെബ്രുവരി 5-ാം തിയതി പെരുന്ന കരയോഗമന്ദിരത്തിൽ ചേർന്ന യോഗം ഹിന്ദു മഹാമണ്ഡലം എന്ന പേരിൽ ജാതി ഇല്ലാതാക്കാൻ ഒരു ഏകീകൃതജനസമൂഹരൂപവത്കരണത്തിന് തുടക്കമിട്ടു.(മന്നത്തിന്റെ സമ്പൂർണ്ണകൃതികൾ, ഡയറിക്കുറിപ്പുകൾ, പേജ്- 916)

ഹിന്ദു ഏകീകരണ പരിശ്രമങ്ങൾക്ക് ആക്കംകൂട്ടിയ ഒരു മഹാദുരന്തമായിരുന്നു ശബരിമല ക്ഷേത്രം തീവച്ച് നശിപ്പിക്കപ്പെട്ടത്. പിന്നീട് മന്നം പിന്നോട്ട് തിരിഞ്ഞുനോക്കിയിട്ടില്ല. 1951 ജനുവരി 14 ലെ ഡയറിക്കുറിപ്പിൽ താൻ ശങ്കറുമൊന്നിച്ച് തിരുവനന്തപുരത്ത് റസിഡൻസിയിൽ പോയി ശ്യാമപ്രസാദ് മുഖർജിയെ കണ്ട് ഒരു മണിക്കൂർ സംസാരിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.അതേത്തുടർന്ന് മന്നവും ശങ്കറും തമ്മിലുള്ള അടുപ്പം വളരെയേറെ വർദ്ധിച്ചു. പ്രത്യേകം പരാമർശിക്കപ്പെടേണ്ട ഒരു സംഭവം ഇതിനിടയ്ക്കുണ്ടായി. 1950 ജനുവരി 23ന് ചങ്ങനാശ്ശേരിയിൽ ചേർന്ന ഹിന്ദുപ്രതിനിധിസമ്മേളനം സുപ്രധാനമായ ഒരു തീരുമാനം കൈക്കൊണ്ടു. ജാതിയില്ലാത്ത ഹിന്ദുമണ്ഡലരൂപീകരണത്തിന് പച്ചക്കൊടി കാട്ടിയതായിരുന്നു അത്. അതിന്റെ തുടർച്ചയായി 1950 മേയ് 12 മുതൽ 18 വരെ കൊല്ലത്തുനടന്ന അതിഗംഭീരമായ ഹിന്ദുമഹാസമ്മേളനം ചരിത്രത്തിലെ ഒരു നാഴികക്കല്ലായിരുന്നു. പ്രസംഗവശാൽ പറയട്ടെ, അന്ന് കൊല്ലത്ത് ആർ. എസ്സ്.എസ് പ്രചാരകനായിരുന്ന ഈ ലേഖകനും നൂറു



digitized by www.sreyas.in

കണക്കിന് സംഘസ്വയംസേവകരും ആ സമ്മേളനത്തിൽ സന്നദ്ധഭട ന്മാരായി സേവനമനുഷ്ഠിക്കുകയുണ്ടായി. മന്നവും ശങ്കറും രാമലക്ഷ്മ ണന്മാരെപ്പോലെ കൈകോർത്തു പ്രവർത്തിച്ച ആ ദൃശ്യം അവിസ്മരണീ യമായി ഇന്നും മനസ്സിൽ അവശേഷിക്കുന്നു. എസ്.എൻ കോളേജിൽ വച്ചു നടന്ന പ്രസ്തുത സമ്മേളനത്തിൽ പങ്കാളികളായവരെല്ലാം ചേർന്ന് എടുത്ത സത്യപ്രതിജ്ഞ ഇവിടെ അതേപടി ചേർക്കുന്നത് ഉചിതമായി രിക്കുമെന്ന് കരുതുന്നു.

"സനാതനമായ ഹൈന്ദവധർമ്മം ജാതിയേയോ ജാതി അടിസ്ഥാന മാക്കിയുള്ള ഉച്ചനീചത്വങ്ങളേയോ അംഗീകരിക്കുന്നില്ലെന്നും ഹൈന്ദവ മതവിശ്വാസികൾക്കുണ്ടായ സകല അധഃപതനത്തിന്റേയും കാരണം ജാ തിവ്യത്യാസമാണെന്നും ഞാൻ വിശ്വസിക്കുന്നു. പാവനമായ ഹൈന്ദവ ധർമ്മത്തെ പുനരുദ്ധരിക്കുന്നതും ഒരു ഹൈന്ദവജനതയെ സൃഷ്ടിക്കു ന്നതിനുവേണ്ടി പ്രവർത്തിക്കുന്നതും ഒരു ഹിന്ദുവെന്ന നിലയിൽ എന്റെ സർവ്വപ്രധാനമായ കർത്തവ്യമാണെന്നും ഞാൻ വിശ്വസിക്കുന്നു. എന്റെ ജീവിതത്തിലെ ഒരു രംഗത്തും ഒരു സന്ദർഭത്തിലും ജാതി ചിന്തിച്ചു പ്ര വർത്തിക്കുന്നതല്ലെന്നും ജാതിനശീകരണ യത്നത്തിൽ എന്റെ സകല കഴിവുകളും ഞാൻ വിനിയോഗിക്കുന്നതാണെന്നും ദൃഢപ്രതിജ്ഞ ചെ യ്യുന്നു. (ഭാരതകേസരി മന്നത്തു പത്മനാഭൻ, പേജ് -188)

മറ്റൊരു വിധിനിർണ്ണായകമായ തീരുമാനവും ആ സമ്മേളനം കൈ ക്കൊണ്ടു. ഹിന്ദുക്കളുടെ എല്ലാ സംഘടനകളും അവയുടെ സ്വത്തുക്ക ളോടും സ്ഥാപനങ്ങളോടും കൂടി ഹിന്ദുമണ്ഡലത്തിൽ ലയിക്കേണ്ടതാ ണെന്ന പ്രമേയം പാസാക്കി.

ഈ പ്രമേയങ്ങൾ രണ്ടും മന്നത്തിന്റെ ജീവിതത്തിലെ ഏറ്റവും ആ ഹ്ലാദകരമായ കാര്യങ്ങളായിരുന്നു എന്ന് ആ നിമിഷത്തെ അനുസ്മരി ച്ചുകൊണ്ട് താഴെപ്പറയുന്ന വാക്കുകളിൽ അദ്ദേഹം ഗദ്ഗദകണ്ഠനായി സദസ്സിന് മുന്നിൽ വിവരിച്ചു. ഞാൻ പുളകം കൊള്ളുകയാണ്. സംതൃപ് തിയടയുകയാണ്. മുപ്പത്തഞ്ച്‌വർഷങ്ങൾക്കുമുമ്പ് ഒരു കാൽഷീറ്റു കട ലാസിൽ എഴുതിയ എൻ.എസ്.എസ് നിബന്ധനയിൽ ആദ്യവാചകത്തിൽ ത്തന്നെയുണ്ടായിരുന്ന ലക്ഷ്യമാണ് ജാതിനശീകരണം. ഇന്ന് ഞാൻ പു ളകിതനാകുന്നില്ലെങ്കിൽ ഞാൻ ഞാനല്ലാതാവുകയാണ്. നാം ഏതിലേ പോയാലും ഹിന്ദുമഹാമണ്ഡലത്തിൽ ചെന്ന് അവസാനിക്കും. ഇതെ ല്ലാം സംഭവിക്കേണ്ടതാണ്. ഈശ്വരനിശ്ചയമാണ്. (ഭാരതകേസരി മന്ന ത്തു പത്മനാഭൻ. പേജ് -188)

ഹിന്ദുമഹാമണ്ഡലരൂപീകരണത്തിന്റെ തൊട്ടുപിന്നാലെ അതിന്റെ താ ത്പര്യം സംരക്ഷിക്കാനായി ഡെമോക്രാറ്റിക് കോൺഗ്രസ് എന്നപേ രിൽ ഒരു രാഷ്ട്രിയകക്ഷി കൂടി ഉണ്ടാക്കി. ആയിടക്കുണ്ടായ ഒന്നുരണ്ടു തെരഞ്ഞെടുപ്പുകളിൽ പാർട്ടി സ്ഥാനാർത്ഥികൾ വിജയിക്കുകയും ചെ യ്തു. അത് അവഗണിക്കാൻ വയ്യാത്ത ഒരു പാർട്ടിയാണെന്ന് തെളിഞ്ഞ തോടെ കോൺഗ്രസ്സിനകത്തുണ്ടായിരുന്ന ഒരു വിഭാഗത്തിന്റെ ഉപജാപ ക പ്രവർത്തനങ്ങളുടെ ഫലമായി പാർട്ടി പിരിച്ചുവിടേണ്ടി വന്നു. രാഷ് ട്രീയപരീക്ഷണം വിചാരിച്ചത്ര വിജയകരമായിരുന്നില്ല. അസുഖകരമായ ചില പരിണാമങ്ങളും അതിൽ നിന്നുണ്ടായി. പക്ഷെ ഹിന്ദുഏകീകരണ



digitized by www.sreyas.in

ത്തിനുള്ള മന്നത്തിന്റെ അഭിലാഷം കൂടുതൽ തീവ്രമാവുകയാണ് ഉണ്ടായത്. കേരളത്തിൽ അതിവേഗം ശക്തി പ്രാപിച്ചുകൊണ്ടിരുന്ന രാഷ്ട്രീയസ്വയംസേവകസംഘത്തിന്റെ പ്രവർത്തനവുമായി മന്നം നേരിട്ട് ബന്ധം സ്ഥാപിക്കുന്നത് അതിനുശേഷമാണ്. ഡയറിക്കുറിപ്പുകളിൽ അദ്ദേഹം അക്കാര്യത്തെപ്പറ്റി പരാമർശിച്ചിട്ടുള്ളത് ഇവിടെ ശ്രദ്ധേയമാണ്.
1952 നവംബർ 14 ന് രാത്രി 8 മണിക്കു കൊല്ലത്തെത്തി. ഹിന്ദുമഹാമണ്ഡലം ആഫീസിൽ രാത്രി 7 മണിക്കു വന്ന ആർ. എസ്സ്.എസ്സ്. പ്രസിഡന്റ് ഗോൾവൽക്കറെ സ്വീകരിച്ചു. ഞങ്ങൾ മണ്ഡലം ആഫീസിൽ താമസിച്ചു. (മന്നത്തിന്റെ ഡയറിക്കുറിപ്പുകൾ, പേജ് 925)

1958 ജൂലൈ 30, തിരുവനന്തപുരം. ആർ.എസ്.എസ് പ്രവർത്തകൻ പരമേശ്വരൻ വന്നു. ഗോൾവൽക്കരുടെ എറണാകുളം യോഗത്തിൽ അദ്ധ്യക്ഷതവഹിക്കണം എന്നു പറഞ്ഞു. അദ്ദേഹം വരുമ്പോൾ എൻ.എസ്.എസ് സ്ഥാപനങ്ങൾ സന്ദർശിക്കാൻ സമ്മതമുണ്ടോ എന്നന്വേഷിക്കാൻ പറഞ്ഞു. (മന്നത്തിന്റെ ഡയറിക്കുറിപ്പുകൾ, പേജ് 944)

1958 ഒക്ടോബർ 13, ഗോൾവൽക്കറുടെ സ്വീകരണയോഗം. ഞാൻ അദ്ധ്യക്ഷൻ. തിരുവനന്തപുരത്തുനിന്ന് എറണാകുളത്തു വിമാനത്തിൽ 2 മണിക്കു മുൻപെത്തി. അവിടെനിന്ന് എന്നെ കാറിൽ പ്രഭുവിന്റെ വീട്ടിലേക്കു കൊണ്ടുപോയി. ഗുരുജിയുമൊരുമിച്ച് റ്റി.ഡി ഹാളിൽ എത്തി. അവിടുത്തെ ചടങ്ങിൽ പങ്കുകൊണ്ടു. 5മണിക്ക് ആർ.എസ്.എസ്സിന്റെ പൊതുയോഗം എന്റെ അദ്ധ്യക്ഷതയിൽ കൂടി. ഞാനും ഗുരുജിയും പ്രസംഗിച്ചു. രാത്രി 8 മണിക്ക് അവസാനിച്ചു. ഗുരുജിയുടെ കൂടെ താമസിച്ചു. (മന്നത്തിന്റെ സമ്പൂർണ്ണകൃതികൾ, മന്നത്തിന്റെ ഡയറിക്കുറിപ്പുകൾ, പേജ് 945)

എറണാകുളം പരിപാടിയും ശ്രീഗുരുജിയുമായി നേരിട്ടുണ്ടായ സമ്പർക്കവും സംഭാഷണവും രണ്ടുപേരും തമ്മിലുള്ള സൗഹൃദബന്ധത്തെ സ്ഥിരമായ അടിസ്ഥാനത്തിൽ പ്രതിഷ്ഠിച്ചു. അത് നിരന്തരം തുടരുകയും ചെയ്തു. കേരളത്തിനകത്തും പുറത്തും ഹിന്ദുസമൂഹത്തിന് മന്നത്ത് പദ്മനാഭന്റെ സംഘടനാപാടവത്തിലും നേതൃത്വശേഷിയിലും ഉണ്ടായിരുന്ന വിശ്വാസം പല മടങ്ങു വർദ്ധിച്ചു. അതിന് കളമൊരുക്കിയ ഒരുവിശേഷാൽ സംഭവമുണ്ടായി. സ്വാമി വിവേകാനന്ദന്റെ ജന്മശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി കന്യാകുമാരിയിലെ വിവേകാനന്ദശിലയിൽ ഒരു സ്മാരകം നിർമ്മിക്കാൻ അവിടുത്തെ ഹിന്ദുനേതാക്കൾ ശ്രമിച്ചു. പ്രാരംഭനടപടിയായി ഒരു ഫലകം സ്ഥാപിച്ചു. പക്ഷേ കന്യാകുമാരി പ്രദേശത്തെ പ്രബലവും സംഘടിതവുമായ ക്രിസ്ത്യൻ സമൂഹം പള്ളിയുടെ നേതൃത്വത്തിൽ ഫലകം എടുത്തുമാറ്റുകയും തൽസ്ഥാനത്ത് കുരിശ് സ്ഥാപിക്കുകയും ചെയ്തു. അപ്രതീക്ഷിതമായ ഈ സംഭവവികാസത്തെ നേരിടേണ്ടതെങ്ങനെ എന്നറിയാതെ സമിതിക്കാർ നിസ്സഹായാവസ്ഥയിൽ ആയപ്പോൾ രാഷ്ട്രീയ സ്വയംസവകസംഘം രംഗത്തുവന്നു. വിവരങ്ങൾ നേരിട്ടറിയുകയും ഗൗരവാവസ്ഥ മനസ്സിലാക്കുകയും ചെയ്ത ശ്രീ ഗുരുജി അന്നത്തെ സംഘത്തിന്റെ സർകാര്യവാഹായിരുന്നു ശ്രീ ഏകനാഥ റാനഡെയെ ഈ ദൗത്യം ഏൽപ്പിച്ചു. തുടർന്ന് മന്നം അദ്ധ്യക്ഷനായുള്ള സുശക്തമായ ഒരു സമിതി രൂപീകരിക്കപ്പെട്ടു. 1963 ജനുവരി 17 ലെ ഡയറിക്കുറിപ്പിൽ മന്നം



digitized by www.sreyas.in

ഇങ്ങനെ രേഖപ്പെടുത്തുന്നു. സ്വാമി വിവേകാനന്ദന്റെ ശതവാർഷികാഘോഷാരംഭം ക്ഷണക്കത്ത് ഇവിടെകിട്ടി. കന്യാകുമാരിശിലാസ്ഥാപനത്തിനു കളത്തിൽ വേലായുധൻനായരും മറ്റും ഒരുമിച്ചു രണ്ടു മണിക്കുപോയി. അതിനെത്തുടർന്ന് ഫെബ്രുവരി 3 ന് മദിരാശിയിലെ മറീനാകടപ്പുറത്തു ചേർന്ന മഹാസമ്മേളനത്തിൽ മന്നം ക്ഷണിക്കപ്പെട്ടു. കന്യാകുമാരി തമിഴ്നാടിന്റെ ഭാഗമായിരുന്നല്ലോ. ഫെബ്രുവരി 3 ലെ ഡയറിക്കുറിപ്പിൽ(പേജ് -962) മന്നം മദിരാശി യോഗത്തെ പരാമർശിക്കുന്നതിങ്ങനെയാണ്. -'മദ്രാസ്: ആർ.എസ്.എസ്സിന്റെ സമാപനയോഗത്തിൽ ഞാൻ പങ്കുകൊണ്ടു. വലിയ പ്ലാറ്റ്ഫോറത്തിൽ അദ്ധ്യക്ഷത വഹിച്ചു മലയാളത്തിൽ പ്രസംഗം ചെയ്തു. പ്രസ്തുതയോഗത്തിൽ ശ്രീഗുരുജിയും സ്വാമി ചിന്മയാനന്ദനും മന്നത്തു പത്മനാഭനും ഒരേ വേദിയിൽ അണിനിരന്ന് പ്രസംഗിക്കുകയുണ്ടായി'. അതിനുശേഷം ഏകനാഥ റാനഡെയുടെ നേതൃത്വത്തിൽ നടന്ന ആസൂത്രിതമായ പ്രവർത്തനത്തിന്റെ ഫലമായിട്ടാണ് കന്യാകുമാരിയിലെ ഇന്നു കാണുന്ന വിവേകാനന്ദസ്മാരകം നിലവിൽവന്നത്. ഐതിഹാസികമായ ഈ ശുഭപരിണാമത്തിന് ധീരമായ നേതൃത്വം നൽകിയ ആളായിരുന്നു മന്നത്ത് പത്മനാഭൻ.

ശ്രീ ഗുരുജിയുമായി നിലനിന്നിരുന്ന ആത്മബന്ധം അവസാനിക്കുന്നത് മന്നം കഠിനമായി രോഗം ബാധിച്ച് ആസന്നാവസ്ഥയിലായിരുന്ന സന്ദർഭത്തിലായിരുന്നു. ആ സംഭവം ഗുരുജി ഗോൾവൽക്കർ ജീവചരിത്രം (പേജ് 440)എന്ന ഗ്രന്ഥത്തിൽ ഗ്രന്ഥകാരനായ ആർ.ഹരി ഇങ്ങനെ വിവരിക്കുന്നു. മേയ് മാസം ഒന്നിന് എറണാകുളത്തേയ്ക്കു മടങ്ങും വഴി ചങ്ങനാശ്ശേരിയിൽ ജർജ്ജരദേഹനായി ജീവിതസന്ധ്യയിൽ കഴിഞ്ഞുകൂടിയിരുന്ന, വിവേകാനന്ദശിലാസ്മാരകസമിതിയ്ക്ക് ഏറ്റവും ദുർഘടം നിറഞ്ഞ കാലഘട്ടത്തിൽ വിക്രാന്തപൂർണ്ണമായ നേതൃത്വം കൊടുത്ത, എൻ.എസ്. എസ് സ്ഥാപകനായ മന്നത്തു പത്മനാഭനെ സ്വന്തം വസതിയിൽ പോയി കണ്ടു. രംഗം വീക്ഷിച്ചിരുന്ന കുടുംബാംഗങ്ങളുടെ നടുവിൽനിന്ന് സ്വാമിജി ഗോൾവൽക്കർ(അങ്ങനെയാണ് മന്നം ഗുരുജിയെ വിശേഷിപ്പിച്ചിരുന്നത്) സാഭിമാനം ആശ്വസിപ്പിച്ചു : അങ്ങ് എല്ലാംകൊണ്ടും പൂർണ്ണകാമനാണ്. ഇംഗ്ലീഷും ഹിന്ദിയും കാര്യമായറിയാത്ത ആ ഭാരതകേസരിക്ക് പൂർണ്ണകാമൻ എന്ന വാക്കിന്റെ അർത്ഥം പൂർണ്ണമായും പിടികിട്ടി. ആ മുഖം തെളിഞ്ഞു. രണ്ടുപേരും പരസ്പരം കൈപിടിച്ച് അഭിവാദ്യം ചെയ്തു.

എൻ. എസ്. എസ്സിന്റെ സംസ്ഥാന അദ്ധ്യക്ഷനായിരുന്ന അഡ്വ. ഗോവിന്ദമേനോൻ സംഘത്തിന്റെ പ്രാന്തസംഘചാലകായി ദീർഘകാലം പ്രവർത്തിച്ചിരുന്നു. അക്കാലമത്രയും ഗുരുജി കോട്ടയം സന്ദർശിക്കുമ്പോൾ അദ്ദേഹത്തിന്റെ ഭവനത്തിൽ തന്നെയാണ് താമസിക്കാറുണ്ടായിരുന്നത്. മന്നത്തിന്റെ മരണശേഷവും എൻ.എസ്.എസ്സും ആർ.എസ്.എസ്സും തമ്മിലുണ്ടായിരുന്ന അടുപ്പം കൂടുതൽ ബലപ്പെട്ടുവന്നതെയുള്ളൂ.

ആദ്ധ്യാത്മികതയുടെ അടിസ്ഥാനത്തിലും അതിനെ കേന്ദ്രബിന്ദുവാക്കിയും മാത്രമേ ഹിന്ദുസംഘടനകൾക്ക് സ്ഥായിയായും ഊർജ്ജസ്വലമായും പ്രവർത്തിക്കാനാവൂ എന്ന് ശ്രീ നാരായണ ഗുരുവിനെയും എസ്. എൻ.ഡി.പി യോഗത്തെയും മാതൃകയാക്കിക്കൊണ്ട് മന്നത്തു പത്മനാഭൻ പ്രസാതാവിച്ചിരുന്നത് മുമ്പേ പരാമർശിച്ചിരുന്നല്ലോ. ഏതായാലും



digitized by www.sreyas.in



• ഗുരുജി ഗോൾവൽക്കർ മന്നത്ത് പത്മനാഭനെ അദ്ദേഹത്തിന്റെ വസതിയിൽ സന്ദർശിച്ചപ്പോൾ

ആ മാർഗ്ഗദർശനം ഉൾക്കൊണ്ടുകൊണ്ട് നായർ സർവ്വീസ് സൊസൈറ്റി യുടെ എല്ലാ കരയോഗങ്ങളിലും ആദ്ധ്യാത്മികപഠനം സമാരംഭിക്കുവാൻ ഇപ്പോഴത്തെ നേതൃത്വം സ്വീകരിച്ച തീരുമാനം ആശാസ്യമാണ്. ചട്ടമ്പി സ്വാമികളുടെ പ്രേരണയും പ്രചോദനവും ഉൾക്കൊണ്ടാണല്ലോ കേരള ത്തിലെ ഹിന്ദുസമൂഹം ആലസ്യനിദ്രവിട്ട് ഉണർന്നത്.



digitized by www.sreyas.in

## ലേഖകൻ



**പി. പരമേശ്വരൻ**

പ്രശസ്തചിന്തകൻ, ഉജ്ജ്വലവാഗ്മി, കവി, എഴുത്തുകാരൻ, സർവ്വോപരി, ദേശീയചിന്താധാരയുടെ ആധികാരിക ശബ്ദമായി കേരളം അംഗീകരിച്ച വ്യക്തിത്വം. ആലപ്പുഴ ജില്ലയിൽ മുഹമ്മയിൽ 1927 ൽ ജനനം. തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്ന് ചരിത്രത്തിൽ ഡിസ്റ്റിങ്ഷനോടുകൂടി ബിരുദാനന്തരബിരുദം നേടി. തുടർന്ന് രാഷ്ട്രീയസ്വയംസേവകസംഘത്തിന്റെ മുഴുവൻസമയ പ്രവർത്തകനായി രാഷ്ട്രസേവനത്തിനു തന്റെ ജീവിതം സമർപ്പിച്ചു. ഭാരതീയ ജനസംഘത്തിന്റെ അഖിലേന്ത്യാ ജനറൽ സെക്രട്ടറിയും വൈസ് പ്രസിഡന്റും ആയിരുന്നു. 1977 മുതൽ നാലുവർഷം ഡൽഹിയിലെ ദീൻദയാൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായി സേവനമനുഷ്ഠിച്ചു. 1982 ൽ തിരുവനന്തപുരം കേന്ദ്രീകരിച്ച് രാഷ്ട്രപുനർനിർമ്മാണത്തിനുള്ള പഠന-ഗവേഷണങ്ങൾക്കായി ഭാരതീയവിചാരകേന്ദ്രത്തിന് രൂപം നൽകി. ഭാരതീയവിചാരകേന്ദ്രത്തിന്റെ ഡയറക്ടറും, കന്യാകുമാരി കേന്ദ്രമായി പ്രവർത്തിക്കുന്ന വിവേകാനന്ദകേന്ദ്രത്തിന്റെ അദ്ധ്യക്ഷനുമാണ്. കൽക്കത്ത ബഡാബസാർ ലൈബ്രേറിയുടെ ഭായിജി ഹനുമാൻ പോദ്ദർ പുരസ്കാരം 1997, അമൃത കീർത്തി പുരസ്കാരം 2002, വിദ്യാധിരാജ ദർശനപുരസ്കാരം 2007, വിജയദശമി പുരസ്കാരം 2008, ഹിന്ദു ഓഫ് ദ ഇയർ 2010 തുടങ്ങിയ പുരസ്കാരങ്ങളും ദിശാബോധത്തിന്റെ ദർശനം എന്ന കൃതിക്ക് കേരളസാഹിത്യഅക്കാദമി അവാർഡും ലഭിക്കുകയുണ്ടായി. 2004 ൽ കേന്ദ്രസർക്കാർ പദ്മശ്രീ പുരസ്കാരം നൽകി ആദരിച്ചു. 'ശ്രീനാരായണഗുരു നവോത്ഥാനത്തിന്റെ പ്രവാചകൻ', 'വിവേകാനന്ദനും മാർക്സും', 'ദിശാബോധത്തിന്റെ ദർശനം' 'മഹർഷി അരവിന്ദൻ ഭാവിയുടെ ദാർശനികൻ', 'മാറുന്ന സമൂഹവും മാറാത്ത മൂല്യങ്ങളും', 'വിശ്വവിജയി വിവേകാനന്ദൻ', 'സ്വതന്ത്രഭാരതം ഗതിയും, നിയതിയും' തുടങ്ങിയ കൃതികളുടെ കർത്താവുമാണ്.

digitized by www.sreyas.in